# ബൈബിൾ രഹസ്യങ്ങൾ

## ദൈവത്തെ ആരും കണ്ടിട്ടില്ല?

abraham_mukkath@yahoo.com



## ദൈവത്തെ ആരും കണ്ടിട്ടില്ല?

ദൈവത്തെ ആരും ഒരു നാളും കണ്ടിട്ടില്ല, കണ്ട നിമിഷം അവൻ മരിക്കും. യേശുക്രി സ്തുവിന്റെ ഈ പ്രസ്താവനയോട് കൂട്ടിച്ചേർത്ത് വായിക്കേണ്ടതാണ് മറ്റൊരു പ്രസ്താവന. പിതാവിനെ ഞങ്ങൾക്ക് കാണിച്ച് തരണം എന്ന് പറഞ്ഞ ശിഷ്യനോട് യേശു പറഞ്ഞു:- 'എന്നെ കണ്ടവർ പിതാവിനെ കണ്ടിരിക്കുന്നു,. ആദ്യത്തെ പ്ര സ്താവന ദൈവത്തെ ആർക്കും കാണാൻ കഴിയില്ല എന്നാണ്. രണ്ടാമത്തെ പ്രസ്താ വനയിൽ ദൈവത്തെ കണ്ടിരിക്കുന്നു എന്ന് പറയുന്നു. ദൈവം തന്നെ സ്നേഹിക്കു ന്നവർക്ക് ഒരുക്കിയിരിക്കുന്നത് കണ്ണ് കണ്ടിട്ടില്ല, കാത് കേട്ടിട്ടില്ല ആരുടേയും ഹൃദ യത്തിൽ തോന്നിയിട്ടുമില്ല എന്ന് (1. കോരി : 2:9) ബൈബിൾ പറയുന്നു. ഈ പ്ര സ്താവനകൾ എല്ലാം കൂട്ടിച്ചേർത്ത് നോക്കുന്ന ഒരു വ്യക്തിക്ക് ദൈവത്തെ കാണാൻ കഴിയുമോ ഇല്ലയോ എന്ന സംശയങ്ങളെ അഭിമുഖീകരിക്കേണ്ടി വരുന്നു. എന്നാൽ പല വായനക്കാരും ഒരു വാചകം വായിക്കുമ്പോൾ അതിനു വിരുദ്ധമന്ന് തോന്നാ വുന്ന വാചകത്തെക്കുറിച്ച് ചിന്തിക്കാറേയില്ല. അതുകൊണ്ട് അവർക്ക് സംശയങ്ങളുമി ല്ല. ചിന്തിക്കുന്നവർക്കാണല്ലോ സംശയമുണ്ടാകുക.

ദൈവത്തെ കണ്ടിരിക്കുന്നു എന്നതിൽ ദൈവത്തെ കാണാമെന്നത് തെളിയിച്ചിരിക്കു ന്നു. എന്നെ കാണുന്നവർക്ക് ദൈവത്തെ കാണാം എന്നായിരുന്നു എഴുതിയിരുന്ന തെങ്കിൽ കണ്ടു എന്നർത്ഥം വരികയില്ലായിരുന്നു. എന്നെ കണ്ടവർ പിതാവിനെ ക ണ്ടിരിക്കുന്നു എന്നാണ് പറഞ്ഞിരിക്കുന്നത്.

മൂന്നാമത്തെ പ്രസ്താവനയിൽ കണ്ണ് കണ്ടിട്ടില്ല, കാത് കേട്ടിട്ടില്ല, ആരുടേയും ഹൃ ദയത്തിൽ തോന്നിയിട്ടുമില്ല എന്ന് പറയുന്നതുകൊണ്ട്, കാണാൻ കഴിയില്ല, കേൾ ക്കാൻ കഴിയില്ല, മനസിൽ ചിന്തിക്കാൻ കഴിയില്ല എന്ന് വ്യക്തമാണ്. അങ്ങനെയെ ങ്കിൽ ദൈവത്തെ കണ്ടു എന്നും, ദൈവശബ്ദം കേട്ടു എന്നും ഒക്കെ പറയുന്നത് എ ന്താണ് എന്ന് ചിന്തിക്കേണ്ടിയിരിക്കുന്നു.

ദൈവത്തെ കാണണമെങ്കിൽ ദൈവത്തിന് ഒരു രൂപം ഉണ്ടായിരിക്കണം, ദൈവ ത്തിന് രൂപമുണ്ടൊ?, ഒരു ശബ്ദം ഉണ്ടാകണമെങ്കിൽ ഭൗതീകമായ ഒരു വസ്തുവിന്റെ ചലനം ഉണ്ടാകണം. ദൈവം ആത്മാവാണ് എന്നാണ് യേശുക്രിസ്തു പറഞ്ഞത്. ആ ത്മാവ് എന്താണ് എന്ന് കൂടുതൽ വിശദീകരണങ്ങൾ ഒന്നും ബൈബിളിൽ ലഭ്യമല്ല. അരൂപിയാണ് ആത്മാവ് എന്ന് വ്യക്തവുമാണ്. അങ്ങനെയെങ്കിൽ ദൈവത്തെ (ആത്മാവിനെ) ആർക്കും കാണാൻ കഴിയില്ല എന്ന് വ്യക്തം. ദൈവസ്വരം കാതുകൊ ണ്ട് കേൾക്കാൻ കഴിയില്ല എന്ന ആശയം ഉദിക്കുന്നത് മൂന്നാമത്തെ പ്രസ്താവന യിൽ നിന്നാണ്. ''കാതുകേട്ടിട്ടില്ല'' എന്ന് അവിടെ പറയുന്നു. കാണുകയും കേൾക്കു കയും ചെയ്യാൻ പറ്റാത്ത പലതിനേയും നാം സങ്കൽപിക്കാറുണ്ട്. എന്നാൽ ദൈവ ത്തെ സങ്കൽപിക്കാനും കഴിയില്ല എന്ന് മൂന്നാമത്തെ പ്രസതാവനയിൽ കാണുന്നു. 'ഹൃദയത്തിൽ തോന്നിയിട്ടുമില്ല'. മനസിനും ഇന്ദ്രിയങ്ങൾക്കും അതീതമാണ്, അവ ക്ക് അപ്രാപ്യമാണ് ആത്മാവായ ദൈവം എന്ന് വ്യക്തമാകുകയാണിവിടെ. ഇന്ദ്രി യാതീത തലത്തിലാണ് ആത്മാവിന്റെ സ്ഥാനം. അഥവാ ഇന്ദ്രിയങ്ങൾ കൊണ്ടോ, മനസുകൊണ്ടോ ദൈവത്തെ സമീപിക്കാനോ അറിയാനോ, തോന്നാനോ കഴിയില്ല.

ആദാം ദൈവത്തിന്റെ കാലൊച്ച ഏദൻതോട്ടത്തിൽ കേട്ടു. മോശ ദൈവത്തിന്റെ തേ ജസും പിൻഭാഗവും കണ്ടു, മുൾപ്പടർപ്പിൽ ദഹിപ്പിക്കാത്ത അഗ്നിയായി ദൈവത്തെ കണ്ടു. യാക്കോബ് പുലരുന്നതു വരെ ദൈവവുമായി മൽപ്പിടുത്തം നടത്തി. മോശ യോടും, പ്രവാചകന്മാരോടും മറ്റും ദൈവം സംസാരിച്ചു, അവർ ദൈവത്തിന്റെ ശ

ബ്ദം കേട്ടു. ഇന്ന് ചിലർ ദൈവശബ്ദം കേട്ടവരും, ദൈവവിളിക്ക് ചെവികൊടുത്തവരും ഒക്കെയാണ്. ചിലർ പരിശുദ്ധാത്മാവ് പറയുന്നത് പ്രസംഗിക്കുന്നവരാണ്. ഈ കാര്യങ്ങളൊക്കെ ആദ്യകണ്ടെത്തലുമായി പൊരുത്തപ്പെടുന്നില്ല. ''ദൈവത്തെ ആരും ഒരു നാളും കണ്ടിട്ടില്ല''.

യേശുക്രിസ്തുവിനെ കണ്ടവർ പിതാവിനെ കണ്ടിരിക്കുന്നു എന്ന് ചിന്തിക്കാൻ ഇട നൽകുന്ന തരത്തിൽ യേശുക്രിസ്തു സംസാരിച്ചിട്ടുണ്ട്. യേശുക്രിസ്തുവും പിതാവും ഒന്നാകുന്നു എന്ന് ധരിക്കാനും ഇടയുണ്ട് എങ്കിലും പിതാവെ ഈ പാനപാത്രം എന്നിൽ നിന്നും നീക്കേണമെ എന്ന് പ്രാർത്ഥിക്കുമ്പോൾ, പിതാവും പുത്രനും ഒന്നല്ല, വേറെയാണ് എന്ന അർത്ഥവും വരുന്നു. പിതാവിൽ നിന്നും കേട്ടതാണ് പുത്രൻ പറഞ്ഞത് എന്ന് യേശു പറയുന്നുണ്ട്. ദൈവസ്വരം കേൾക്കാം എന്ന് ചിന്തിക്കാൻ ഇവിടെ സാധ്യത തെളിയുന്നു. ദൈവത്തെ, ഹൃദയത്തിൽ തോന്നാൻ പോലും കഴിയാത്തതാണെങ്കിൽ, കാണാനോ, കേൾക്കാനോ കഴിയില്ല എന്ന് വ്യക്തമാണ്. അഥവാ കേൾവിയാൽ ദൈവത്തെ അറിയാൻ കഴിയില്ല. ദൈവം ആത്മാവാണ് എന്ന് ആയിരം വട്ടം കേട്ടാലും ആത്മാവിനെ ആരും അറിയുന്നില്ല, എങ്കിലും പലരും ഈ സത്യം അറിയാതെ ദൈവത്തെ അറിഞ്ഞു എന്ന് കരുതുന്നു. രൂപമില്ലായ്കയാൽ, ദൈവത്തെ കാണിച്ച് കൊടുക്കാനും കഴിയില്ല. ചുരുക്കത്തിൽ മനുഷ്യന്റെ ഇന്നവനുള്ള കഴിവുകൾ ഉപയോഗിച്ച് ദൈവത്തെ(ആത്മാവിനെ) അറിയാൻ കഴിയില്ല.

അവനിൽ രൂപാന്തരം സംഭവിക്കാതെ ദൈവത്തെ അറിയുക അസാദ്ധ്യം. കണ്ണ്, കാത്, ഹൃദയം തുടങ്ങിയ ജഡീക ഉപകരണങ്ങൾ പരാജയപ്പെടുന്ന അവസ്ഥയിൽ നിന്നും അവൻ ഉയരണം. ഇന്നത്തെ മനുഷ്യനിൽ നിന്നും മറ്റൊരു അവസ്ഥയിലേക്ക് അവൻ ഉയരണം. ''പുതിയസൃഷ്ടി'' എന്നാണതിനെ ബൈബിൾ പറയുന്നത്. മനുഷ്യൻ എന്ന അവസ്ഥയിൽ അവൻ ബലഹീനനാണ്. അവന് പലതും അസാദ്ധ്യമാണ്. സ്വർഗത്തിൽ നിന്നും അധപതിച്ചാണ് മനുഷ്യനായിത്തീർന്നത്. അതിനുമുൻപ് അവൻ സ്വർഗത്തിൽ ദൈവത്തോടു കൂടെയായിരുന്നു. അവകാശവും വാങ്ങി പരദേശമായ ഭൗതീകലോകത്തേക്ക് യാത്ര തിരിച്ച മുടിയനായ പുത്രനാണ് ഇന്നത്തെ മനുഷ്യൻ. അവന് ഒരു മരണം സംഭവിക്കണം എന്ന് ബൈബിൾ പറയുന്നു. എന്നിട്ട് ഒരു പുതിയ സൃഷ്ടിയായിത്തീരണം, അപ്പോൾ അവനെ മനുഷ്യൻ എന്ന് വിളിക്കുന്നതിൽ അർത്ഥമില്ല. ദൈവത്തിൽ നിന്നും അരുളപ്പാടു ലഭിച്ചവരെ ദേവൻ എന്നാണ് വിളിച്ചിരുന്നത്. അവർ മനുഷ്യൻ എന്ന അവസ്ഥയിൽ നിന്നും ഉയർന്നിരിക്കുന്നു, ദേവനായിത്തീർന്നിരിക്കുന്നു. ദൈവത്തെ കണ്ടവർ ദേവനാണ്, ആത്മാവ് തന്നെയാണ്, ദൈവം തന്നെയാണ്. 'ഞാനും പിതാവും (ആത്മാവും) ഒന്നാകുന്നു' എന്ന അനുഭവമാണ് അവർക്കുള്ളത്. മനുഷ്യൻ എന്ന അവസ്ഥയിൽ നിന്ന് ദൈവത്തിലേക്കുള്ള പ്രയാണം, ഒടുവിൽ ദൈവവുമായി ഏകീഭവിക്കുന്ന അനുഭവം. അപ്പോൾ മനുഷ്യൻ ഇല്ല, അവൻ മരിച്ചിരിക്കുന്നു. ദൈവത്തെ കണ്ട നിമിഷം അവൻ മരിക്കും എന്ന് യേശുക്രിസ്തു പറഞ്ഞതിന്റെ ആന്തരീകാർത്ഥം ഇതാണ്. മനുഷ്യൻ എന്ന അവസ്ഥ മരിച്ച് അവൻ ദൈവത്തിൽ ഏകീഭവിക്കുന്നു. മനുഷ്യ ശരീരമാണ് താൻ എന്നായിരുന്നു അവന്റെ മുൻപുണ്ടായിരുന്ന ധാരണ. ശരീരത്തിന്റെ നാശത്തോടെ അവൻ മരിക്കുമെന്ന് അവൻ ധരിക്കുന്നു. അത്തരക്കാരെ ''മരിച്ചവർ'' എന്നാണ് യേശുക്രിസ്തു പറഞ്ഞത്. വിശ്വാസികളിൽ ഭൂരിഭാഗവും അത്തരക്കാരാണ്. ശരീരമല്ല താൻ എന്ന് ധരിക്കുന്നവർ, അതിനനുസരിച്ച് ചിന്തിക്കുന്നവർ, പ്രവർത്തിക്കുന്നവർ ഒക്കെ വിരളമാണ്. താൻ ശരീരമല്ല ആത്മാവാണ് എന്ന് അനുഭവിച്ചറിയുകയാണ് ആത്മീയ ജീവിതത്തിന്റെ ആത്യന്തീക ലക്ഷ്യം.

ഈ സത്യത്തെ മുൻനിർത്തി യേശുക്രിസ്തു പറഞ്ഞു; രക്ഷിക്കപ്പെടുകയെന്നത് മനുഷ്യന് അസാദ്ധ്യം. മനുഷ്യൻ എന്ന അവസ്ഥയിൽ ആരും രക്ഷിക്കപ്പെടുന്നില്ല. അവൻ ദേവനായിത്തീരണം. ബാല്യം മരിച്ച് കൗമാരത്തിലേക്കും, കൗമാരം മരിച്ച് യൗ

വ്വനത്തിലേക്കും, യൗവ്വനം മരിച്ച് വാർദ്ധക്യത്തിലേക്കും മനുഷ്യന് പരിണാമം സംഭവിക്കുന്നതുപോലെ, മനുഷ്യൻ മരിച്ച് ദേവനായും, ദേവൻ മരിച്ച് ദൈവമായും തീരുന്ന അവസ്ഥയാണ് യേശുക്രിസ്തു പഠിപ്പിച്ചത്. അഭ്യാസം തികയുമ്പോൾ ശിഷ്യൻ ഗുരുവിനേപ്പോലെയായിത്തീരും. ഗുരു പിതാവുമായി ഏകീഭവിച്ച് പറഞ്ഞു ''ഞാനും പിതാവും ഒന്നാകുന്നു'' എന്നനുഭവിച്ചു. ഇതേ അനുഭവം തന്നെയാണ് തന്നെ അനുഗമിച്ച ശിഷ്യന്മാർക്കുമുണ്ടാകാൻ പോകുന്നത് എന്നാണ് യേശുക്രിസ്തു പറഞ്ഞത്. ''പിതാവെ ഞാൻ നിന്നിലും, നീ എന്നിലും ഒന്നായിരിക്കുന്നതുപോലെ ഇവരും നമ്മിൽ ഒന്നാകേണ്ടതിനു തന്നെ''.

താൻ മരണമില്ലാത്തവൻ ആയിരിക്കുന്നതുപോലെ തന്റെ സാദൃശ്യത്തിൽ, സ്വരൂപത്തിൽ, പ്രതിബിംബമായി സൃഷ്ടിക്കപ്പെട്ട മനുഷ്യൻ അമരത്വം അനുഭവിക്കണമെന്ന് തന്നെയാണ് പിതാവായ ദൈവം ഉദ്ദേശിക്കുന്നത്. യേശുക്രിസ്തുവിന്റെ വരവിന്റെ ഉദ്ദേശം അതാണ്. വാസ്തവത്തിൽ ആരും മരിക്കുന്നില്ല എന്ന് പഠിപ്പിക്കാനാണ് യേശുക്രിസ്തു ശ്രമിച്ചത്. പക്ഷെ 'മരിച്ചവർ' എന്ന് പട്ടികയിൽ പെട്ട് കിടക്കാനാണ് ഭൂരിഭാഗം പേരും ആഗ്രഹിക്കുന്നത്. യേശുക്രിസ്തു പരോക്ഷമായി പറഞ്ഞു, ''ആരും മരിക്കുന്നില്ല''. പ്രത്യക്ഷമായി യേശു ഇങ്ങനെയല്ല പറഞ്ഞത്. അതുകൊണ്ട് പലരും അത് ഇന്നും മനസിലാക്കുന്നുമില്ല. പുതിയതായി ആരും ഈ ലോകത്തേക്ക് വരുന്നില്ല, വരുന്നവർ എല്ലാം മുൻപേ ഉള്ളവർ തന്നെയായിരുന്നു എന്നാണ് ജ്ഞാനിയായിരുന്ന ശലോമോൻ പറഞ്ഞത്. അബ്രാഹാമിന്റേയും ഇസ്സാക്കിന്റേയും, യാക്കോബിന്റേയും ദൈവം, മരിച്ചവരുടെ ദൈവമല്ല, ജീവിച്ചിരിക്കുന്നവരുടെ ദൈവമാണ്. അതെ അവർ ഇന്നും ജീവിക്കുന്നു. യേശുക്രിസ്തുവിന്റെ ഈ വാക്കുകൾ ഗ്രഹിച്ചവർ എത്രപേരുണ്ട് ചിന്തിക്കുക. അബ്രാഹാമിനുമുൻപേ ഞാൻ ഉണ്ടായിരുന്നു എന്ന് പറഞ്ഞ യേശുക്രിസ്തു താൻ മുൻപ് ഈ ഭൂമിയിൽ ഉണ്ടായിരുന്നത് പറയുന്നു. ഈ ഭൂമിയിൽ പുതിയത് എന്ന് പറയുവാൻ എന്തുണ്ട്?. ഇപ്പോൾ ഉള്ളത് എല്ലാം മുൻപും ഉണ്ടായിരുന്നത് തന്നെയാണ്. യേശുക്രിസ്തു, അബ്രാഹാമിനുമുൻപുണ്ടായിരുന്നത് ഓർമ്മിക്കുന്നു. എലിയാ പ്രവാചകനാണ് യോഹന്നാൻ സ്നാപകനായി വന്നത് എന്നറിയുന്നു, പറയുന്നു. എങ്കിലും 'മരിച്ചവർ' അത് വിശ്വസിക്കുന്നില്ല.

ദൈവം മനുഷ്യനിൽ ഉള്ള ആത്മാവാണ് എന്നാണ് യേശുക്രിസ്തു പഠിപ്പിച്ചത്. അതിനെ കണ്ടവർ ആരുണ്ട്?, അറിഞ്ഞവർ ആരുണ്ട്? അവർ ദൈവത്തെ അറിഞ്ഞിരിക്കുന്നു. ആത്മാവിനെ അറിയാത്തവർ, ജീവനെ അറിയാത്തവർ ദൈവത്തെയറിയാത്തവർ തന്നെ. ദൈവത്തെ അറിയുന്നവർ സഹോദരനെ സ്നേഹിക്കുന്നു എന്ന് വി.യോഹന്നാൻ പറയുന്നു. കാരണം ദൈവം ആത്മാവാണ് എന്നറിയുന്നവർ മറ്റുള്ളവരിൽ ആത്മാവുണ്ട് എന്നറിയുന്നതുകൊണ്ട് ആ ആത്മാവിനെ വഹിക്കുന്ന വാഹനത്തേയും (മനുഷ്യനേയും) സ്നേഹിക്കുന്നു. അതറിയാത്തവർ ആകാശത്തിലെ യെഹോവയെ ആരാധിക്കുകയും മനുഷ്യനിലെ ദൈവത്തെ (ആത്മാവിനെ) പരിഹസിക്കുകയും ചെയ്യുന്നു. ദൈവത്തെ അന്വേഷിക്കുന്നവർ ആകാശത്തിലോ മലമുകളിലോ സ്വർഗത്തിലോ അല്ല അന്വേഷിക്കുന്നത് തന്റെ ഉള്ളിന്റെയുള്ളിൽ ഹൃദയത്തിലാണ്.

സത്യാരാധികൾ ആരാധിക്കുന്നത് പള്ളിയിലോ, ചാപ്പലിലോ, ആലയത്തിലോ യെരുശലേമിലോ, സ്വർഗത്തിലോ വസിക്കുന്ന ദൈവത്തെ അല്ല, മനുഷ്യശരീരത്തിനുള്ളിൽ ഹൃദയത്തിൽ വസിക്കുന്ന ആത്മാവിനെയാണ്. ജീവനും, ആത്മാവും ആണ് ആരാധിക്കപ്പെടേണ്ടത്, അതാണ് പിതാവും പുത്രനും. അതുകൊണ്ടാണ് യേശുക്രിസ്തു ദൈവരാജ്യം നിന്റെ ഉള്ളിലാകുന്നു എന്ന് പറഞ്ഞത്. ദൈവം യാഹല്ല, യെഹോവയല്ല, ബാലുമല്ല മനുഷ്യനിൽ ഉള്ള ആത്മാവാണ്.

abraham_mukkath@yahoo.com